

## ടി പത്മനാഭൻ

# എം. കൃഷ്ണൻനായരുടെ പത്മനാഭനെപ്പററി

ടി. പത്മനാഭൻ ഈയിടെ ഒരു മാസികയ്ക്കുകൊടുത്ത ഇൻറർവ്യൂവിൽ പറഞ്ഞ ചില കാര്യങ്ങളെ സാഹിത്യവാരഫലത്തിൽ സ്പർശിക്കുകയുണ്ടായി. തന്റെ കഥകളോട് പ്രൊ. എം. കൃഷ്ണൻ നായർ ദീർഘകാലമായി വച്ചുപുലർത്തിയ മതിപ്പിന്റെ അടിസ്ഥാനത്തിൽ അതിന് പത്മനാഭൻ മറുപടി പറയുകയാണ്.

'ശ്രീരാഗം' മാസികയുടെ ജൂൺ ലക്കത്തിൽ വി. നടരാജൻ ഒരു ലേഖനമെഴുതിയിട്ടുണ്ട്. നടരാജനുംഞാനുമായി നടത്തിയ ഒരഭിമുഖസംഭാഷണമാണ് ലേഖനത്തിന്റെ വിഷയം. ഈ ലേഖനത്തിലൂടെ വന്ന എന്റെ ചില അഭിപ്രായങ്ങൾ—പ്രത്യേകിച്ചും കഥയെഴുത്തിന്റെ കാര്യത്തിൽ എം. ടി. വാസുദേവൻനായർ എന്റെ വളരെ പിറകിലാണ് എന്നു പറഞ്ഞത്—എം. കൃഷ്ണൻനായരെ അസ്വസ്ഥനാക്കിയിരിക്കുന്നു. കലാകൗമുദിയുടെ 567-ാം ലക്കത്തിലെ സാഹിത്യവാരഫലത്തിൽ കൃഷ്ണൻനായർ പറയുന്നു:

''പത്മനാഭൻ റൊമാൻസിനോട് ചേർന്നുനില്ക്കുന്ന റിയലിസ്റ്റിക് കഥകളെഴുതിയ സാഹിത്യകാരനാണ്. പലപ്പോഴും താൻ കവിയാണ് എന്നു വിളംബരം ചെയ്യുന്ന പത്മനാഭൻ തന്റെ കഥകളിലൂടെ. [പ്രകാശം പരത്തുന്ന ഒരു പെൺകുട്ടി, മഖൻസിങ്ങിന്റെ മരണം ഇവ രണ്ടുദാഹരണങ്ങൾ മാത്രം] ഇതാണ് സത്യം; ഇതു മാത്രമേ സത്യമായുള്ളതാനും...''

ഇതു വായിച്ചപ്പോൾ കഴിഞ്ഞ ഒട്ടേറെ കൊല്ലങ്ങളായി കൃഷ്ണൻനായർ ജനയുഗം, മലയാളനാട്, കലാകൗമുദി എന്നീ പ്രസിദ്ധീകരണങ്ങളിൽ എന്നെക്കുറിച്ച് എഴുതിവരാറുള്ളത് ഓർമ്മയിലെത്തി. ഏററവും ഒടുവിലായി കൃഷ്ണൻനായർ എഴുതിയതു 1984 സെപ്ററംബർ 23-ാം തീയതിയിലെ കലാകൗമുദിയിലാണ്. ഞാൻ കണ്ടേടത്തോളം, കൃഷ്ണൻനായർ ആ ലക്കത്തിൽ എന്നെക്കുറിച്ച് ഇങ്ങനെ പറയുന്നു:

''...നമ്മുടെ കേരളത്തിൽ ആർട്ടിസ്റ്റുകൾ വളരെ വിരളം. ആർട്ടിസ്റ്റുകളായി ഭാവിക്കുന്ന ബാർബേറിയൻസ് വളരെ കൂടുതൽ. വൈരള്യമുള്ള ആർട്ടിസ്ററുകളിൽ ശോഭയോടുവിരാജിക്കുന്ന നക്ഷത്രമാണ് ടി. പത്മനാഭനെന്ന് ഈ കഥ വായിച്ചപ്പോൾ എനിക്കു തോന്നി ...വായനക്കാരെ പ്രകമ്പനം കൊള്ളിക്കുന്ന ഈ ട്രാജഡിയിലെ ന്യൂനോക്തിയിലൂടെ പത്മനാഭൻ ചിത്രീകരിക്കുന്നതിന്റെ ചാരുത കാണണമെങ്കിൽ കഥ തന്നെ വായിക്കണം...ഓരോ കഥാപാത്രത്തിന്റെയും അന്തരംഗസ്ഥിതമായ കേന്ദ്രത്തിൽനിന്ന് ബഹിർഗമിക്കുന്ന ശക്തികളെ അനായാസമായി ചിത്രീകരിച്ച് പത്മനാഭൻ വിശ്വസിക്കാവുന്ന—കലാപരമായി ദൃഢപ്രത്യയമുളവാക്കുന്ന—കഥാപാത്രങ്ങളെ സൃഷ്ടിച്ചിരിക്കുന്നു...''

ഇതു വായിച്ചപ്പോൾ സ്വാഭാവികമായും എനിക്ക് വളരെയധികം സന്തോഷം തോന്നുകയുണ്ടായി. ഇതിലും നല്ലതായി ആർക്കെങ്കിലും ഒരു കഥാകൃത്തിനെക്കുറിച്ച് എഴുതുവാൻ കഴിയുമോ? എന്തൊക്കെയാണ് കൃഷ്ണൻനായർ എന്നെക്കുറിച്ച് പറഞ്ഞുവച്ചതു? കേരളത്തിൽ യഥാർത്ഥ ആർട്ടിസ്റ്റുകൾ വളരെ കുറവ്. ഉള്ളതധികവും ബാർബേറിയൻസ് (മൃഗസമാനർ?). യഥാർത്ഥ ആർട്ടിസ്ററുകളുടെയിടയിൽ ഞാൻ ഒരു നക്ഷത്രമാണ്. വെറും നക്ഷത്രമോ? അല്ല, ശോഭയാർന്നുവിരാജിക്കുന്ന നക്ഷത്രം!

[നക്ഷത്രങ്ങൾ രണ്ടുവിധം—തിളക്കമുള്ളവയും അല്ലാത്തവയും. രണ്ടും നക്ഷത്രങ്ങളെന്ന നിലയിൽ മികച്ചവതന്നെ. എങ്കിലും തിളക്കമുള്ള നക്ഷത്രം എന്നെടുത്തുപറയുമ്പോൾ ആ നക്ഷത്രത്തിന്റെ നിലയും വിലയും ഒന്നുകൂടി വർദ്ധിക്കുന്നു.]

ഈ നക്ഷത്രത്തെയാണ്, എന്നുവച്ചാൽ ടി. പത്മനാഭൻ എന്ന കഥാകൃത്തിനെയാണ്, ''ഇതാണ് സത്യം, ഇത്രമാത്രമേ സത്യമായുള്ളതാനും'' എന്നു തറപ്പിച്ചെഴുതി കൃഷ്ണൻനായർ ഇരുത്തിക്കളഞ്ഞതു!''

കഥയിൽ റൊമാൻസ്, റിയലിസം, കവിത എന്നിവയൊക്കെ നിഷിദ്ധമാണോ? അല്ല, മികച്ച കഥാകൃത്താകണമെങ്കിൽ അയാൾ തന്റെ കഥകളിൽ ഇവയെല്ലാക്കെ പുറമേ വേറെയും എന്തെങ്കിലും അമൂല്യമായ ചേരുവകൾ ചേർക്കേണ്ടതുണ്ടോ? എന്തോ, എനിക്ക് നിശ്ചയമില്ല. ഞാൻ കഥ എഴുതാനേ ശീലിച്ചിട്ടുള്ളു; കഥയുടെ തത്ത്വശാസ്ത്രങ്ങളൊക്കെ എന്റെ പരിധിക്കു പുറത്താണ്.

നമുക്ക് കൃഷ്ണൻനായരുടെ വാരഫലത്തിലേക്കുതന്നെ മടങ്ങുക. അദ്ദേഹം പറയുന്നു:

''...തന്നെ ആരോ ഉപദ്രവിക്കുന്നെന്നോ ഉപദ്രവിച്ചെന്നോ ഉള്ള ഒരു വ്യാമോഹത്തിൽപ്പെട്ടിരിക്കുന്നു അദ്ദേഹം.''

ഇല്ല, ഇതു ശരിയല്ല. എനിക്കുണ്ടായ ഒരു തിക്താനുഭവത്തെക്കുറിച്ചാണ് ഞാൻ നടരാജനോടു പറഞ്ഞതു. ഇത്തരം അനുഭവങ്ങൾ നമ്മുടെ വേറെയും പല എഴുത്തുകാർക്കുമുണ്ടായിട്ടുള്ളതായും എനിക്കറിയാം. ഇതിൽ വ്യാമോഹമോ സന്ദേഹമോ ഒന്നുമില്ല. കൂടുതൽ ഇതിനെക്കുറിച്ച് പറയാതിരിക്കുന്നതാണ് നല്ലതു.

കൃഷ്ണൻനായർ തുടരുന്നു:

''...ഔന്നത്യത്തിലേക്ക് തന്നെ വലിച്ചുകൊണ്ടു ചെല്ലുന്ന പത്മനാഭന്റെ സവിശേഷമായ മാനസികാവസ്ഥയുടെ ഫലമാണ് ഈ പ്രസ്താവം...''

[എന്നുവച്ചാൽ കഥയുടെ കാര്യത്തിൽ വാസുദേവൻനായർ എന്റെ പിറകിലാണ് എന്നു പറഞ്ഞതു]

ഇതു വളരെ കഷ്ടമായിപ്പോയി. കൃഷ്ണൻനായർ ഒരിക്കലും ഇങ്ങനെ പറയരുതായിരുന്നു. ഔന്നത്യത്തിലേക്ക് എന്നെ വലിച്ചുകൊണ്ടുചെല്ലേണ്ട വല്ല ആവശ്യവും എനിക്കുണ്ടോ? ശോഭയാർന്നു വിരാജിക്കുന്ന നക്ഷത്രമാണ് ഞാനെന്ന് ഒന്നേമുക്കാൽ കൊല്ലംമുമ്പ് കൃഷ്ണൻനായർതന്നെ പറഞ്ഞിട്ടുണ്ടല്ലോ. നക്ഷത്രത്തെ ആരെങ്കിലും പിടിച്ചു മുകളിലേക്ക് കയററണമോ? നക്ഷത്രം എന്നും മുകളിൽത്തന്നെയല്ലേ?

കൃഷ്ണൻനായർ എന്റെ വേറെ ചില കഥകളെക്കുറിച്ച് എഴുതിയതു ഞാനിപ്പോൾ ഓർക്കുന്നു:

''ഒരു ചെറിയ കഥ'' എന്ന പേരിൽ ഏതാനും കൊല്ലങ്ങൾക്കുമുമ്പ് ഞാനൊരു കഥയെഴുതുകയുണ്ടായി. ഈ കഥയെക്കുറിച്ച് പരാമർശിക്കവേ, ''മനോഹരമായ കരതലത്തിൽവച്ച ചുവന്ന കല്ലുപോലെ ഇതു തിളങ്ങുന്നു'' എന്നാണ് അദ്ദേഹം 1972 സെപ്തംബർ 10-ാംതീയതിയിലെ മലയാളനാട്ടിൽ അഭിപ്രായപ്പെട്ടതു.

ഇതു വളരെ ശരിയാണ്. ലോകത്തിലെ ഏററവും മികച്ച കഥകളിലൊന്നാണിതു. കൃഷ്ണൻനായർതന്നെ പറഞ്ഞതു ശ്രദ്ധിക്കുക: ''ഇതു ചുവന്ന കല്ലുപോലെ തിളങ്ങുന്നു'' എന്നല്ല അദ്ദേഹം പറഞ്ഞതു; 'മനോഹരമായ കരതല

ത്തിൽവച്ച ചുവന്നകല്ലുപോലെ' എന്നാണ്.

[ഇതേ ലക്കത്തിൽത്തന്നെ എസ്. കെ. പൊറ്റെക്കാട്ടിന്റെ ഒരു കഥയെ– ഈ കഥ എന്റെ കഥ വന്ന മാതൃഭൂമി ഓണപ്പതിപ്പിൽത്തന്നെ പ്രസിദ്ധീകരിച്ചതാണ്—അദ്ദേഹം പിച്ചിച്ചീന്തിയതും ഞാനോർക്കുന്നു. ഇതൊക്കെയും ഞാൻ നടരാജനോട് പറഞ്ഞിരുന്നു. പക്ഷേ, അദ്ദേഹം ഇതിനെക്കുറിച്ചൊന്നും എഴുതിക്കണ്ടില്ല. ഇനിയും എഴുതാൻ സമയമുണ്ട്.]

ഇനി വേറൊരു കഥയെക്കുറിച്ച് കൃഷ്ണൻനായർ എഴുതിയതു് പറയാം. കഥയുടെ പേര് 'മരിക്കുന്നവർ.' ഈ കഥയുടെ യോഗ്യതകളിലേക്ക് വരുന്നതിനു മുമ്പായി, താൻ പറയാൻപോകുന്ന കാര്യത്തിന് തികച്ചും ഉചിതമായ ഒരന്തരീക്ഷം സൃഷ്ടിക്കുന്നതിനായിരിക്കാം, കാവാഫി എന്ന ഗ്രീക്ക് മഹാകവിയുടെയും ചെക്കൊവിന്റെയും മാർക്കേസിന്റെയും [നമ്മുടെ മാജിക്ക് റിയലിസം മാർക്കേസ് തന്നെ] മികച്ച സൃഷ്ടികളെക്കുറിച്ച് അദ്ദേഹം സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. [''സമീകരിച്ചു പറയുകയാണ് എന്നു വിചാരിക്കരുതു്'' എന്നും കൃഷ്ണൻനായർ പറയുന്നു. 1981 ഒക്ടോബർ 11-ാം തീയതിയിലെ മലയാളനാട്]

ഇങ്ങനെ പറയാൻ തുടങ്ങിയാൽ ഇനിയുമുണ്ട്. പക്ഷേ, ഇതൊക്കെത്തന്നെ പോരേ? പോരെങ്കിൽ ഒരനുഭവംകൂടി പറഞ്ഞുനിറുത്താം. 1962 ഏപ്രിൽ 8-ാം തീയതിയിലെ ജനയുഗം വാരികയിൽ വന്ന കൃഷ്ണൻനായരുടെ ലേഖനത്തെയാണ് ഞാൻ ഉദ്ദേശിക്കുന്നതു്. ഈ ലേഖനത്തെക്കുറിച്ച് ഞാൻ ഒന്നും പറയുന്നില്ലെങ്കിൽ കൃഷ്ണൻനായരോട് കാണിക്കുന്ന ഏററവും വലിയ നന്ദികേടായിരിക്കും അതു്. ഈ ലേഖനത്തിൽ നമ്മുടെ തകഴി ശിവശങ്കരപ്പിള്ളയുമായി കൃഷ്ണൻനായർ എന്നെ താരതമ്യപ്പെടുത്തുന്നുണ്ട്. അദ്ദേഹം പറയുന്നതു് കേൾക്കുക:

''...പത്മനാഭന്റെ കഥകൾക്കുള്ള അനന്യസൗഭഗം തകഴിയുടെ ഒരു കഥയിലും എനിക്ക് കാണുവാൻ കഴിഞ്ഞിട്ടില്ല.''

എന്നുവച്ചാൽ, 1962-ലെങ്കിലും ശിവശങ്കരപ്പിള്ളയെക്കാളും വലിയ കഥാകൃത്ത് ഞാനാണെന്ന്!.

ശിവ! ശിവ!

കൃഷ്ണൻനായർ ശ്രീരാഗത്തിൽ വന്ന ലേഖനത്തെക്കുറിച്ച് തുടരുന്നു:... ''ടി. പത്മനാഭൻ അദ്ദേഹത്തിന്റേതായ രീതിയിൽ നല്ല കഥാകാരൻ. എം. ടി. വാസുദേവൻനായരും അദ്ദേഹത്തിന്റേതായ മട്ടിൽ നല്ല കഥാകാരൻ. ഈ പരമാർത്ഥത്തിൽ കവിഞ്ഞ ഏതു പ്രസ്താവവും അനിയതാവസ്ഥയുടെ സന്തതിമാത്രമാവും.''

എം. ടി. വാസുദേവൻനായരെക്കാൾ വലിയ കഥാകൃത്ത് ഞാനാണ് എന്നു പറഞ്ഞതിനെ ചൊല്ലിയാണല്ലോ കൃഷ്ണൻനായർ ഇത്രയൊക്കെ എഴുതിയതു്. ഞങ്ങളുടെ കഴിവുകളെ വിലയിരുത്താനും ഞങ്ങൾ ഏതു തട്ടുകളിൽ നില്ക്കുന്നു എന്നു പറയുവാനുമുള്ള സ്വാതന്ത്ര്യം തീർച്ചയായും കൃഷ്ണൻ നായർക്കുണ്ട്. ഞാനതിനെ ഒരിക്കലും ചോദ്യം ചെയ്യുകയില്ല. ഇതൊക്കെ വളരെയധികം ആത്മനിഷ്ഠമായ കാര്യങ്ങളാണ്. ലബോറട്ടറിയിൽവച്ച് അനലൈസ് ചെയ്യാൻ കഴിയുന്ന ഫിസിക്കൽ മാററല്ലല്ലോ സാഹിത്യം.

പക്ഷേ, തന്റെ വിശ്വാസം മാത്രമാണ് പരമാർത്ഥമെന്നും, ഈ പരമാർത്ഥത്തിൽ കവിഞ്ഞ ഏതു പ്രസ്താവവും അനിയതാവസ്ഥയുടെ സന്തതിമാത്രമാണ് എന്നുമുള്ള അദ്ദേഹത്തിന്റെ അഭിപ്രായത്തോട് യോജിക്കാൻവയ്യ.

ഈ സന്ദർഭത്തിൽ ഒരു കാര്യം കൂടി പറഞ്ഞുകൊള്ളട്ടെ. വാസുദേവൻനായരേക്കാൾ വലിയ കഥാകൃത്താണ് ഞാനെന്ന് പറഞ്ഞതാണല്ലോ കൃഷ്ണൻനായർക്ക് രസിക്കാതെ പോയതു്. ഏതു സാഹചര്യത്തിലാണ് എനിക്കങ്ങനെ പറയേണ്ടിവന്നതു് എന്ന് ശ്രീരാഗത്തിലെ ലേഖനം വായിക്കുന്നവർക്കൊക്കെ മനസ്സിലാകും. അതിരിക്കട്ടെ. ഇങ്ങനെയൊരഭിപ്രായം വിവരമുള്ള വേറെയും ആളുകൾ പറഞ്ഞിട്ടില്ലേ? 1962-ലാണ് കൃഷ്ണൻനായർ തകഴിയെക്കാളും വലിയ കഥാകൃത്ത് ഞാനാണെന്ന് സൂചിപ്പിച്ചതു്. [ഈ ലേഖനത്തിൽ വാസുദേവൻ നായരേയും എന്നോടൊപ്പം ബ്രാക്കററ് ചെയ്തിട്ടുണ്ടെന്ന കാര്യം വിസ്മരിക്കുന്നില്ല.] ഇതിനും നാലു കൊല്ലങ്ങൾക്കു മുമ്പ് എം. പി. ശങ്കുണ്ണിനായർ സതേൺ ലാംഗ്വേജസ് ബുക്ക്ട്രസ്റ്റിനു വേണ്ടി മലയാള കഥകളുടെ ഒരു സമാഹാരം എഡിററു ചെയ്യുകയുണ്ടായി. ഈ സമാഹാരത്തിൽ മററു കഥാകൃത്തുകളോടൊപ്പം എന്റെയും വാസുദേവൻ നായരുടെയും കഥകളുണ്ട്: ഓരോ കഥാകൃത്തിനെക്കുറിച്ചും ആമുഖമായി ഏതാനും വാചകങ്ങൾ ശങ്കുണ്ണിനായർ പറയുമ്പോൾ എന്നെക്കുറിച്ച് പറഞ്ഞതു് ''അഭിഭാഷകവൃത്തി നോക്കുന്ന ഈ യുവാവ് തന്റെ കഥകളാണ് ലോകോത്തരങ്ങളെന്നു പറയും. പറയുന്നതു വെറും ഭോഷ്കല്ല താനും'' എന്നാണ്. ഇത്തരമൊരു പ്രശംസാവചനം വാസുദേവൻനായരെക്കുറിച്ച് പറയുമ്പോൾ ശങ്കുണ്ണിനായർ ഈ പുസ്തകത്തിൽ ചെയ്തില്ല എന്നോർക്കണം. ഇതിന്റെ അർത്ഥം എന്താണ്? ശങ്കുണ്ണിനായരെപ്പോലെ പ്രഗല്ഭരല്ലാത്ത മററു ചിലരെഴുതിയതു്—രണ്ടുപേരെയുംതാരതമ്യപ്പെടുത്തിക്കൊണ്ടാണെഴുതിയതു്—നമുക്കു തല്ക്കാലം വിസ്മരിക്കുക. പീററർ ലാലിനെപ്പോലുള്ളവരുടെ ലേഖനങ്ങളാണ് ഞാനുദ്ദേശിക്കുന്നതു്. പക്ഷേ, നമ്മുടെ യുവകഥാകൃത്തുകളിൽ ഏററവും ശ്രദ്ധേയനും കഥയെഴുത്തിൽ തന്റേതായ ഒരു പാത വെട്ടിത്തുറന്ന ആളുമായ വി. പി. ശിവകുമാർ ഞങ്ങളെക്കുറിച്ച് എഴുതിയതു് കൃഷ്ണൻനായർ വായിച്ചിട്ടുണ്ടോ? ഇല്ലെങ്കിൽ ഞാനതു് അദ്ദേഹത്തിന്റെ ശ്രദ്ധയിൽ വിനയപൂർവ്വം പെടുത്തിക്കൊള്ളട്ടെ—

ശിവകുമാർ എഴുതുന്നു:

''...ടി. പത്മനാഭന്റെ തിരഞ്ഞെടുത്ത കഥകൾ എസ്. പി. സി. എസ്. പ്രസിദ്ധീകരിച്ചിട്ടുണ്ട്. മലയാളകഥയിലെ കാല്പനികതയുടെ സാഫല്യം പത്മനാഭനിലാണ്. അല്ലാതെ പലരും പറഞ്ഞുനടക്കുന്നതുപോലെ എം. ടി. വാസുദേവൻനായരുടെ കഥകളിലല്ല. മലയാളത്തിൽ കഥ എന്ന മാദ്ധ്യമത്തിന്റെ അന്തസ്സ് വർദ്ധിപ്പിച്ചതു് ടി. പത്മനാഭനാണ്. നോവൽ എന്ന ജീവിതവിജയത്തിലേക്കുള്ള ഏണിപ്പടിയായിരുന്നില്ല പത്മനാഭനെ സംബന്ധിച്ചിടത്തോളം കഥ. ഒരു കലാകാരൻ തന്റെ മാദ്ധ്യമത്തോട് എത്രമാത്രം ഇഴുകിച്ചേരുന്നു എന്ന് പത്മനാഭന്റെ കഥകൾ നമുക്ക് കാട്ടിത്തരുന്നു. എത്ര സൂക്ഷ്മമായാണ് ഈ കഥാകൃത്ത് വാക്കുകൾ പ്രയോഗിക്കുന്നതു് എന്നു നോക്കുക...മലയാളകഥയുടെ വികാസപരിണാമങ്ങൾ സൂക്ഷ്മമായി അറിയുവാൻ താല്പര്യമുള്ളവരോടും എഴുതിത്തുടങ്ങുന്ന യുവ കഥാകൃത്തുകളോടും [ആധുനിക കഥയല്ലാതെ മറെറാന്നും വായിക്കുകയില്ലെന്ന നിർബ്ബന്ധബുദ്ധിക്കാരായ എന്റെ ചില പരിചയക്കാരെ ഓർത്തുകൊണ്ടാണ് ഇതു പറയുന്നതു്] ഈ കൃതി ഒരു വട്ടം വായിച്ചുനോക്കുവാൻ ഞാൻ പ്രത്യേകം അപേക്ഷിക്കുന്നു.'' [1980 ഡിസംബർ 14—''പടയണി'']

''ആർട്ടിസ്റ്റ് മററു കലാകാരന്മാരെ കുററം പറയരുതു്'' എന്നുപദേശിച്ചുകൊണ്ടാണ് കൃഷ്ണൻനായർ തന്റെ കുറിപ്പവസാനിപ്പിക്കുന്നതു്. ഞാനിതു് പൂർണ്ണമായും അംഗീകരിക്കുന്നു. മററുള്ളവരെ കുററം പറയുന്നതും താനാണ് മററുള്ളവരേക്കാൾ നല്ലവൻ എന്നു പറയുന്നതുമൊന്നും വളരെ ഭൂഷണമായ കാര്യങ്ങളല്ല. എങ്കിലും ഇതൊക്കെ അറിഞ്ഞുകൊണ്ടുതന്നെ നമ്മൾ ചിലപ്പോൾ ഇതിൽനിന്നൊക്കെ വ്യതിചലിച്ചുപോകുന്നു! നമ്മുടെ ഭാഷയിലെ കാര്യം തന്നെയെടുക്കുക. ആശാനും വള്ളത്തോളും പരസ്പരം എന്തൊക്കെ പറഞ്ഞു; എഴുതി? രണ്ടുപേരും കവികളായിരുന്നു. അങ്ങനെ ഇവിടെ കവി കവിയേയും, നോവലിസ്റ്റ് നോവലിസ്റ്റിനേയും, കഥാകൃത്ത് കഥാകൃത്തിനേയും, നിരൂപകൻ നിരൂപകനേയും കുറിച്ച് എഴുതിയ ഒട്ടേറെ ഉദാഹരണങ്ങളില്ലേ? ഇവിടെ മാത്രമാണോ? മററു ദിക്കുകളിലുമില്ലേ?

കൃഷ്ണൻനായർതന്നെ ചില നിരൂപകന്മാരെ അതികഠിനമായി കീറിമുറിച്ചുവിട്ട ഉദാഹരണങ്ങളില്ലേ?

ഇനി ആത്മപ്രശംസയുടെ കാര്യം. ആത്മപ്രശംസ ചെയ്യാതിരിക്കുന്നതുതന്നെയാണ് നല്ലതു്. എന്നാലും ചില പ്രത്യേക സാഹചര്യങ്ങളിൽ കഴിവുള്ളവൻ അങ്ങനെ ചെയ്തു പോയാൽ നാം അത്രയധികം അസ്വസ്ഥരാകാനുണ്ടോ? മുഹമ്മദലി താനാണ് ഏററവും വലിയവൻ എന്നു പറയുമ്പോൾ മററുള്ളവരെന്തിന് വിഷമിക്കണം? മുഹമ്മദലി പറയുന്നതിൽ സത്യമില്ലേ? അദ്ദേഹം പറയുന്നതിനേക്കാളും മററുള്ളവർ ഈ കാര്യം പറയുന്നതാണ് ഭംഗി

(ശേഷം 50-ാം പേജിൽ)



# പുതിയ പുസ്തകങ്ങൾ

## ഗുരുദർശനം നോവലിൽ

ശിവഗിരി തേടി

(ദാർശനിക നോവൽ)

എൻ. പി. പുന്തല.

14 രൂപ, എൻ. ബി. എസ്,

കോട്ടയം.

**എൻ.** പി. പുന്തല എഴുതിയ ദാർശനിക നോവലാണ് 'ശിവഗിരി തേടി' എന്ന ഏറെക്കുറെ അസാധാരണമായ കൃതി. ഈ നോവലിലേക്ക വെളിച്ചം വീഴ്ത്തുന്ന അഞ്ച അനുബന്ധങ്ങൾകൂടി ഇതിൽ ചേർത്തിട്ടുണ്ട്. സംക്ഷിപ്ത ജീവചരിത്രം, ശ്രീനാരായണഗുരുവിന്റെ കൃതികൾ (മലയാളം, സംസ്കൃതം, തമിഴ്, ഗദ്യം, ഭാഷ) ഗുരു നടത്തിയ പ്രതിഷ്ഠകൾ, വിൽപ്പത്രം, വിജ്ഞാപനം എന്നിവയാണ് അനുബന്ധങ്ങൾ.

പുറപ്പാട് കൊട്ടാരക്കര ശ്രീമഹാഗണപതി ക്ഷേത്രത്തിൽ നിന്നാണ്. പോകുന്നതു് ചടയമംഗലംവഴി. അവിടത്തെ ചടയനും ഇടയനുമല്ല ജടാഹീന്ദ്രകരു എന്നു ഗുരു വിശേഷിപ്പിച്ചിരിക്കുന്നതു്, ജടായുവും ആകാം. സ്ഥലനാമങ്ങളുടെ ഉദ്ഭവം തേടുന്നതു് പലപ്പോഴും അവതാളത്തിലാകും. ചെമ്പഴന്തിയിൽ എത്തിച്ചേരുന്നതു് ശ്രീനാരായണഭക്തന്മാർക്ക് പൊതുവെ ഉണ്ടാകുന്ന വികാരതീവ്രതയോടുകൂടിയാണ്. അവിടെ മൗനം തീർത്ഥാടകനെ സ്വാഗതംചെയ്തു. കുറച്ചുസമയം ദൈവചിന്തനത്തിൽ മുഴുകി. പിന്നെ യാത്ര ഗ്രന്ഥകർത്താവിന്റെ മനസ്സിൽക്കൂടിത്തന്നെ. വായിച്ചറിഞ്ഞതും കേട്ടറിഞ്ഞതും എല്ലാം മനസ്സിൽ ഭാവരൂപങ്ങളായി വരുന്നു. മനസ്സിലെ ഗുരുവുമായി വാരണപ്പള്ളിയിൽ പോകുന്നു. പഠിപ്പു കഴിഞ്ഞിട്ട് മടക്കിക്കൊണ്ടു പോരുന്നു. പഴയ പുരാവൃത്തത്തിൽനിന്നും ഒരു വിവാഹസങ്കല്പം. അതിനെ ചുററിപ്പററി വരാവുന്ന ആന്തരിക സംഘട്ടനത്തെപ്പററിയുള്ള ഭാവന. പിന്നെ കാന്തിയോടപരകാന്തിപോലെ കലർന്നു നില്ക്കുന്ന കുഞ്ഞൻപിള്ളയുടേയും നാരായണന്റേയും ഓർമ്മയെ പൊതിഞ്ഞൊരു ഭാവന. പിള്ളത്തടത്തിൽ ഗുരു ചെയ്ത തപസ്യയ്ക്ക് ഒരു ഹൃദ്യമായ വ്യാഖ്യാനം. പിന്നെയും ഒരു വിലയിരുത്തൽ—ഒരു ചായക്കടയിൽ വച്ചിരിക്കുന്ന മൂന്നു ചിത്രങ്ങൾ നോക്കി ഗുരുവിന്റേതു്, ചട്ടമ്പിസ്വാമിയുടേതു്, മഹാത്മജിയുടേതു്.

അരുവിപ്പുറം തീർത്ഥാടകനെ വാചാലനാക്കുന്നു. ആക്കണമല്ലോ. ചരിത്രത്തിൽക്കൂടി ചരിത്രമായി ഒഴുകുന്ന നെയ്യാർ ഇന്നും വാചാലമാണ്. അരുവിപ്പുറത്തു ഈഴവശിവൻ വിരാജിക്കുന്നു; ശിവനായതുകൊണ്ടോ, ഈഴവനായതുകൊണ്ടോ. ഈ കഥ ഈഴവനുള്ളതുവും കാലം പറയാതിരിക്കുകയില്ല. ഈ കഥ കേൾക്കുമ്പോഴൊക്കെ ഞാൻ ചോദിക്കും. ഗുരുവിനെ തടയാൻചെന്ന നമ്പൂതിരിയാരു്? അയാളുടെ പേരു് എന്തു്? ഇല്ലം ഏതു്? പുന്തലയുടെ മനസ്സിൽ ഭൂതവും ഭാവിയും വർത്തമാനവും എല്ലാം സമ്മിശ്രമായി ഒഴുകിനടക്കുന്നു. എല്ലാററിലും ഗുരു എന്ന ഒരേ ഒരു ദർശനം മാത്രം. കുന്നും പാറയും. ആലുവായും അവസാനം ശിവഗിരിയിലെത്തുന്നു. ഗുരുസ്വാമി സമാധിയായി അഞ്ചു വർഷം കഴിഞ്ഞപ്പോഴാണ് തീർത്ഥാടനം നടന്നതെന്നോ? അങ്ങനെയാവാനിടയില്ല. ഗുരു സമാധിയായതു് 1928-ലാണ്. ഒന്നാമത്തെ തീർത്ഥാടകർ ഇലവുംതിട്ടക്കാരായിരുന്നല്ലോ. അവർ എന്നെക്കൂടി അവരോടൊപ്പം കൂട്ടാൻ കൊട്ടാരക്കര വന്നതോർക്കുന്നു.

രമണിയെന്ന റീത്തായെ കണ്ടുമുട്ടിയതു് വിവരിച്ചിരിക്കുന്നതു ശരിക്കും മലയാളി മനസ്സു വച്ചുകൊണ്ടു തന്നെ. ഇതു നോവലാണോ? അല്ല. ദാർശനിക നോവലാണോ? അങ്ങനെയാണ് ഗ്രന്ഥകാരൻ സങ്കല്പിച്ചിരിക്കുന്നതു്. ഏതായാലും ഈ രചനയ്ക്കു പുതുമയുണ്ട്. ഹൃദ്യവുമാണ്.

—നിത്യചൈതന്യ യതി





എം. കൃഷ്ണൻ നായർ

# സാഹിത്യവാരഫലം

ഇരുട്ടിനു കനം കൂടുന്നു. തണുത്ത കാററു വീശുകയാണ്. ഞാൻ തണുപ്പിൽ നിന്നു രക്ഷനേടാനായി സ്വെറററർ എടുത്തിട്ടു ചാരുകസേരയിലേക്കു ചരിഞ്ഞു. സ്വെറററിനു കാപ്പിപ്പൊടിയുടെ നിറമാണ്. ഇതേനിറമുള്ള വേറൊരു സ്വെറററിട്ടു തണുപ്പുകാലത്ത് കെ. ബാലകൃഷ്ണനുമായി ഒരു സമ്മേളനത്തിനു പോയപ്പോൾ അദ്ദേഹം എന്നെ സൂക്ഷിച്ചുനോക്കിയിട്ടു പറഞ്ഞു: ''ഇതുപോലൊരു സ്വെറററർ എനിക്കുണ്ടല്ലോ. ഇതേ നിറം. എന്റേതുതന്നെയോ ഇത് എന്നു സംശയം.'' ഇത് കമ്പിളിയുടുപ്പിനെസ്സംബന്ധിച്ച ഒരോർമ്മ മാത്രം. മറെറാരോർമ്മയുണ്ട്. അന്നും തണുപ്പുകാലം. വയററിൽ ശസ്ത്രക്രിയ നടത്തി ആശുപത്രിയിൽ ഞാൻ കിടക്കുകയാണ്. പാറപ്പുറത്തും കെ. സുരേന്ദ്രനും എന്നെക്കാണാൻ ആശുപത്രിയിലെത്തി. കമ്പിളിയുടുപ്പു നോക്കിക്കൊണ്ട് പാറപ്പുറത്തു ചോദിച്ചു: ''ഇത്ര വലിയ തണുപ്പോ? ഞങ്ങൾക്കു വിയർക്കുന്നു.'' ഞാൻ മറുപടി നൽകി: ''ശസ്ത്രക്രിയ നടത്തിയതല്ലേ. ശരീരം ക്ഷീണിച്ചതുകൊണ്ടാവാം തണുപ്പു കൂടുതൽ തോന്നുന്നത്. ഞാൻ അല്പം മുൻപ് താങ്കളെക്കുറിച്ചു വിചാരിച്ചതേയുള്ളൂ. നേഴ്സ് വന്നു മരുന്നു കുത്തിവച്ചിട്ട് പോയി. ഉടനെ താങ്കളെഴുതിയ നേഴ്സിന്റെ കഥ ഞാനോർമ്മിച്ചു. നോവലല്ല, ചെറുകഥ.'' പാറപ്പുറത്തും സുരേന്ദ്രനും ചിരിച്ചു. അവർ കുറച്ചുനേരമിരുന്നു സംസാരിച്ചതിനു ശേഷം യാത്ര പറഞ്ഞു. പ്രിയപ്പെട്ട വായനക്കാർ ''നാലാം നാലുവഴി'' എന്ന കഥാസമാഹാരത്തിലെ ആ കഥ ഓർമ്മിക്കുന്നുണ്ടാവും. എന്റെ ഓർമ്മയിൽ അതിന്റെ സ്ഥൂലരേഖകളേയുള്ളൂ. കഥയുടെ പേരുപോലും മറന്നിരിക്കുന്നു. സ്ഥൂലരേഖകൾ വീണ്ടും വരയ്ക്കുമ്പോൾ തെററുണ്ടെങ്കിൽ പൊറുക്കണം. കഥ പറയുന്ന ആൾ തീവണ്ടിയിൽ സഞ്ചരിക്കുന്നു. അദ്ദേഹത്തിന് അഭിമുഖമായി കാണാൻ കൊള്ളാവുന്ന ചെറുപ്പക്കാരി. നേരേ ഇരിക്കുന്ന പുരുഷന്റെ നോട്ടത്തിൽനിന്നു രക്ഷപ്പെടാനാവാം അവൾ ഒരു വാരികയെടുത്തു വായന തുടങ്ങി. വായിക്കുന്നത് ഒരു തുടർക്കഥയുടെ ഭാഗമാണെന്നു മനസ്സിലാക്കിയിട്ട് അദ്ദേഹം ചോദിച്ചു: ''എന്തേ ഈ കഥാകാരന്റെ കഥ വായിക്കുന്നത്?'' അവൾ: ''എനിക്ക് ഈ കഥയെഴുത്തുകാരനെ ഇഷ്ടമാണ്. കാരണം ഇദ്ദേഹം ഞങ്ങളുടെ കഥകൾ എഴുതുന്ന ആളാണ്.'' അദ്ദേഹം: ''ഞങ്ങളുടെ കഥകളെന്നു പറഞ്ഞാലോ?'' അവൾ: ''നേഴ്സുകളുടെ കഥകൾ. ഞാൻ പട്ടാളത്തിൽ നേഴ്സാണ്. അപ്പച്ചനു സുഖമില്ലെന്നറിഞ്ഞു നാട്ടിൽ പോയിട്ട് തിരിച്ചു ജോലിസ്ഥലത്തേക്കു പോവുകയാണ്. നാട്ടിൽ പോയ സമയത്ത് കഥ വായിക്കുന്നതു മുടങ്ങിപ്പോയി.'' തീവണ്ടി പായുന്നു. നേരം ഉച്ചയായി. അദ്ദേഹം ഊണു കഴിഞ്ഞ് ഒരു പൊതിയുമായി തിരിച്ചുവന്നു. ''കുട്ടി ഊണുകഴിക്കൂ'' എന്ന് അദ്ദേഹം. അവൾ ലജ്ജിച്ച് ഇരിക്കുന്നതു കണ്ടപ്പോൾ അദ്ദേഹം മാറിനിന്നു. അവൾ ഊണുകഴിച്ചു. കഥ പറയുന്ന ആൾ പെട്ടി തുറന്ന് ഒരു പുതിയ പുസ്തകമെടുത്തുകൊടുത്തിട്ടു പറഞ്ഞു: ''ഈ എഴുത്തുകാരന്റെ ഏററവും പുതിയ നോവലാണിത്.'' അവൾ വായന തുടങ്ങി. തീവണ്ടിയുടെ പ്രയാണവും ആ മനുഷ്യന്റെ സാന്നിദ്ധ്യവും അവളറിഞ്ഞതേയില്ല. പെട്ടെന്നു പുസ്തകമടച്ചുകൊണ്ട് അവൾ പറഞ്ഞു: ''എനിക്കിറങ്ങേണ്ട തീവണ്ടിയാപ്പീസ് അടുക്കാറായി. ഇതാ പുസ്തകം.'' അദ്ദേഹം: ''കുട്ടി എടുത്തോളൂ ഇത്.'' അവൾ: ''അയ്യോ എനിക്കു വേണ്ട. പുതിയ പുസ്തകം.'' അദ്ദേഹം അതു വാങ്ങി എന്തോ എഴുതി അവൾക്കു തിരിച്ചു നൽകി. അപ്പോൾ തീവണ്ടി നിന്നു. തിടുക്കത്തിൽ അവൾ പ്ലാററ്ഫോമിലേക്കു ഇറങ്ങി. എഴുതിയതിൽ കണ്ണോടിച്ചു. ''അജ്ഞാതയായ പെൺകുട്ടിക്ക്. പാറപ്പുറത്ത്'' താൻ അത്രയും സമയം സഞ്ചരിച്ചത് പ്രസിദ്ധനും താൻ ആരാധിക്കുന്നവനുമായ കഥാകാരനോടുകൂടിയാണല്ലോ എന്നതു മനസ്സിലാക്കിയിട്ട് ആദരാദ്ഭുതങ്ങൾകൊണ്ടു കൂടുതൽ വിടർന്ന കണ്ണുകളോടുകൂടി അവൾ നിൽക്കുമ്പോൾ തീവണ്ടി പതുക്കെപ്പതുക്കെ നീങ്ങുന്നു. പാറപ്പുറത്ത് കഥ അവസാനിപ്പിക്കുന്നു. ''അജ്ഞാതയായ പെൺകുട്ടീ നിന്റെ കഥ ഞാനെഴുതി. നീ ഇതു വായിക്കുമോ എന്നെനിക്ക് അറിഞ്ഞുകൂടാ.''

ഈ രണ്ടു വ്യക്തികളിലും നമ്മൾ നമ്മളെത്തന്നെ കാണുന്നു. അവർ നമ്മൾ കണ്ടിട്ടില്ലാത്ത സ്ഥലത്തു തീവണ്ടിയിൽ സഞ്ചരിച്ചു. നമ്മുടെ കാലമല്ല അവരുടെ കാലം. എങ്കിലും അവർ നമ്മൾ തന്നെയാണെന്നു തോന്നുന്നു. കഥാകാരൻ വർണ്ണിക്കുന്ന പരിതഃസ്ഥിതിയിൽ ഓരോ യുവതിയും ഓരോ യുവാവും അദ്ദേഹം ചിത്രീകരിച്ച മട്ടിലേ പ്രവർത്തിക്കൂ. രവിവർമ്മ വരച്ച ശകുന്തളയുടെ ചിത്രം കണ്ടിട്ടില്ലേ? പ്രേമത്തോടെ അവൾ തിരിഞ്ഞുനോക്കുന്നു. കാലിൽ ദർഭമുനകൊണ്ടു എന്ന നാട്യം. ശകുന്തള മാത്രമല്ല സവിശേഷതയാർന്ന ആ പരിതഃസ്ഥിതിയിൽപ്പെട്ട ഏതു ചെറുപ്പക്കാരിയും കാലിൽ എന്തോ കൊണ്ടു എന്നു ഭാവിക്കും. ഇലപ്പടർപ്പിൽ സാരി ഉടക്കിയെന്നു നടിക്കും. മാനുഷികബന്ധങ്ങൾ സത്യാത്മകമായി ആലേഖനം ചെയ്യുമ്പോഴാണ് ഈ തോന്നലുണ്ടാകുന്നത്. പൈങ്കിളി എന്നു പരിഹസിക്കപ്പെടുന്ന കഥകളോ നോവലുകളോ വായിച്ചാൽ ഈ തോന്നൽ ജനിക്കുകയില്ല. അവിടെ മാനുഷിക ബന്ധങ്ങൾക്കു സത്യാത്മകതയില്ല എന്നതു സ്പഷ്ടം.

* * *

സ്വെറററിന്റെ കാര്യം പറഞ്ഞുകൊണ്ടാണല്ലോ ഈ ലേഖനം തുടങ്ങിയത്. കുട്ടിക്കൃഷ്ണമാരാർ അതു ധരിച്ച് പുളയുന്നത് എനിക്കൊരിക്കൽ കാണാനിടയായി. മുണ്ടശ്ശേരിയുടെ വീട്. തകഴി ശിവശങ്കരപ്പിള്ള, പി. കേശവദേവ്, കെ. ബാലകൃഷ്ണൻ ഇവർ ഒരു മുറിയിലിരിക്കുന്നു. കുട്ടിക്കൃഷ്ണമാരാരും ഞാനും മറെറാരു മുറിയിൽ. അദ്ദേഹം 'തിരിയുകയും പിരിയുകയും' ചെയ്യുന്നു. 'എന്താ മാഷേ' എന്നു എന്റെ ചോദ്യം. കുട്ടിക്കൃഷ്ണമാരാർ പുഞ്ചിരിയോടെ പറഞ്ഞു: ''മഴക്കാലമല്ലേ. തണുപ്പ് കാണുമെന്നു വിചാരിച്ച് ഷർട്ടിനടിയിൽ സ്വെറററർ എടുത്തിട്ടു. ഇപ്പോൾ ഉഷ്ണിച്ചിട്ട് ഇരിക്കാൻവയ്യ'' ''അതങ്ങു മാററ

...തോ?'' എന്ന് എന്റെ ചോദ്യം. എന്റെ മുൻപിൽവച്ച് ഷർട്ട് അഴിക്കാൻ അദ്ദേഹത്തിനു മടി. ഞാനതു മനസ്സിലാക്കി വരാന്തയിലേക്ക് ഇറങ്ങി നിന്നു. അല്പം കഴിഞ്ഞ് തിരിച്ചു ചെന്നപ്പോൾ സ്വസ്ഥതയോടെ ഇരിക്കുന്നു മാരാർ. അടുത്ത് ഒരു സ്വെറ്റർ ഭംഗിയായി മടക്കിവച്ചിരിക്കുന്നു. പ്രിയപ്പെട്ട വായനക്കാർക്ക് അറിയാമോ? രചനകളിൽ ഉദ്ധതനായി കാണപ്പെട്ട കുട്ടിക്കൃഷ്ണമാരാർ കുഞ്ഞിനെപ്പോലെ നിഷ്കളങ്കനായിരുന്നു. മൃദുലമനസ്സർ എഴുതുമ്പോൾ ഔദ്ധത്യമുള്ളവരായി മാറും. കഠിനഹൃദയത്തിന്റെ ഉടമസ്ഥർ രചനകളിൽ വിനയസമ്പന്നരായി കാണപ്പെടും. സ്വത്വത്തിന്റെ സമനില പാലിക്കാൻവേണ്ടിയാണത്.

## ഹസ്താഭിമർദ്ദം

വടക്കൊരു കോളേജിൽ ജോലി നോക്കിയിരുന്നു ഞാൻ. ഹോട്ടലിലാണ് താമസം. കാലത്തു കഴിയുന്നതും വേഗം അവിടെനിന്നു രക്ഷപ്പെടും. ഇല്ലെങ്കിൽ സ്നേഹം ഭാവിച്ചു ചിലയാളുകൾ മുറിയിൽ കയറിവരും. അവർക്കു ഹോട്ടലിന്റെ താഴത്തെ നിലയിലുള്ള ബാറിൽനിന്നു വിസ്കി വാങ്ങിക്കൊടുക്കേണ്ടിവരും. വാങ്ങിക്കൊടുത്താൽ വീക്കെൻഡിൽ ബില്ലിന്റെ പണം കൊടുക്കാൻ സാധിക്കാതെ വന്നേക്കും. അങ്ങനെ കാലത്ത് കോളേജിലെത്തിയപ്പോൾ ഒരു പ്രൊഫസർ സ്വന്തം ഡിപ്പാർട്ട്മെന്റിൽ എത്തിയിരിക്കുന്നതായി കണ്ടു. കാണാൻ കൊള്ളാവുന്ന തൂപ്പുകാരിയുടെ കൈയിൽനിന്നു ചൂലു വാങ്ങിക്കുന്നു. അതുകൊണ്ട് മച്ചിൽ രണ്ടു തട്ടു തട്ടുന്നു. ചൂല് അവളുടെ കൈയിൽ കൊടുക്കുന്നു. പിന്നീടും വാങ്ങുന്നു. പിന്നീടും കൊടുക്കുന്നു. അവിരാമമായ പ്രവർത്തനം.

ഇങ്ങു തെക്ക് ഒരു കോളേജിൽ ജോലിയായിരുന്ന കാലം. ബോട്ടണി ഡിപ്പാർട്ട്മെന്റിൽ പുതുതായി എത്തിയ സുന്ദരിയായ ജൂനിയർ ലെക്ചററുടെ കൈയിൽനിന്ന് പ്രിൻസിപ്പൽ, മറ്റൊരു കോളേജിൽനിന്ന് അവർ കൊണ്ടുവന്ന റിലീവിങ് ഓർഡർ വാങ്ങുന്നു. ഒപ്പിടുന്നു. തിരിച്ചുകൊടുക്കുന്നു. പിന്നെയും വാങ്ങുന്നു. തീയതി നോക്കുന്നു. തിരിച്ചു നല്കുന്നു. തൂപ്പുകാരിക്കു സന്തോഷമേയുള്ള പ്രൊഫസറുടെ ഹസ്താഭിമർദ്ദത്തിൽ. ജൂനിയർ ലെക്ചററർക്കു പ്രിൻസിപ്പലിന്റെ ജരഹസ്തസ്പർശം സന്തോഷാവഹമായിരിക്കാനിടയില്ല. എങ്കിലും കൃത്രിമപ്പുഞ്ചിരി അവരുടെ ചുണ്ടുകളിൽ ഉണ്ടായിരുന്നുവെന്നാണ് ചിറ്റൂർ കോളേജിലെ ഇന്നത്തെ തമിഴ് പ്രൊഫസർ ആർ. എച്ച്. എസ്. മണി എന്നോടു പറഞ്ഞത്.

സുന്ദരികളുടെ കരങ്ങൾ കണ്ടാൽ തൊടാതിരിക്കുന്നതെങ്ങനെ? കുങ്കുമം വാരിക ചേതോഹരാംഗിയുടെ സുന്ദരകരമാണെന്നു പറഞ്ഞാൽ അതു കല്പനാഭാസമായിയെന്ന് ആരെങ്കിലും ഉദ്ഘോഷിച്ചേക്കുമോ? അറിഞ്ഞുകൂടാ. എങ്കിലും അങ്ങനെയെഴുതട്ടെ. ആ കരം കണ്ടു ദേവസ്സി ചിററമ്മൽ ആക്രമണം നടത്തുന്നു. കാഴ്ചക്കാരായ ഞങ്ങൾക്കു ജുഗുപ്സയും. 'സഞ്ജയനഗറി'ലുണ്ടായ ലഹളയെക്കുറിച്ചാണ് കഥ. ലഹളയുടെ ഒരു പ്രതീതിയുമില്ല. ആകെക്കൂടിയുള്ളത് വാക്കുകളുടെ ലഹള. ആവേശത്തിന്റെ ഫലമായിട്ടുള്ള ചൂലുവാങ്ങലും തിരിച്ചുകൊടുക്കലും. അപ്പോഴൊക്കെയുള്ള അമർത്തിപ്പിടിക്കലും.

## കല്ലേറ്

തലമുടിയാകെ നരച്ച ഒരറുപതു വയസ്സുകാരി പനിനീർപ്പൂ തലയിൽ ചൂടി അമ്പലത്തിലേക്കു പോകുന്നു. അതു കാണുന്ന ഞാൻ പൂവണിയാത്ത ചെറുപ്പക്കാരിയുടെ കറുത്തതലമുടിയുടെ ഭംഗി മനസ്സിൽ കാണുന്നു. ഇന്നലെ ഒരാവശ്യമായി ആശുപത്രിയിൽ പോകേണ്ടിവന്നു. തലവേദനകൊണ്ടു പിടയുന്ന ഒരുത്തന്റെ തലയിൽ എന്തോവസ്തു നേഴ്സ്. ഐസായിരിക്കും. അതു കണ്ടപ്പോൾ ആരോഗ്യമുള്ള യുവാവിനെ എന്റെ അന്തർനേത്രം കണ്ടു. അമ്പലപ്പുഴയ്ക്കടുത്ത് ഒരു സമ്മേളനത്തിനു പോയപ്പോൾ തോട്ടിനരികെ കരുമാടിക്കുട്ടന്റെ പ്രതിമ. ആദ്ധ്യാത്മികശോഭ പ്രസരിപ്പിക്കുന്ന ശ്രീനാരായണന്റെ പ്രതിമ തോട്ടപ്പള്ളിയിലുള്ളത്, കുറിച്ചിയിലുള്ളത് ഞാൻ ഓർമ്മിച്ചു. സ്നേഹം ലഭിക്കാത്ത ഊർമ്മിള ഭ്രാന്തിയായിമാറുന്ന ചെറുകഥ മനോരമ ആഴ്ചപ്പതിപ്പിൽ വായിച്ച ഞാൻ (വേരുകളിൽ കുരുങ്ങിയവർ—മീന) ലോകസാഹിത്യത്തിലെ ഉത്കൃഷ്ടങ്ങളായ പ്രേമകഥകളെക്കുറിച്ച് ഓർത്തുപോയി; കർസൻ മാക്കല്ലേഴ്സിന്റെ The Sojourner, ഡി. എച്ച്. ലോറൻസിന്റെ The Lady Bird, പെർഹൽസ്ട്രോമിന്റെ Amor,



ഈ ദർഭമുന മാനുഷികബന്ധങ്ങളുടെ സത്യാത്മകതയിലേക്ക് (രവിവർമ്മയുടെ ശകുന്തള)

ടർജനീവിന്റെ (തുർഗനൃഫ്) First Love ഇവരൊക്കെ പടങ്ങൾ എടുത്തെറിഞ്ഞു് അനുഭവത്തിന്റെ തരംഗങ്ങൾ ഉളവാക്കി. മീൻ വാക്കുകളെറിഞ്ഞു് വായനക്കാരുടെ നെററിപൊട്ടിക്കുന്നു. മനോരമയുടെ താളുകൊണ്ടുതന്നെ ചോരയൊപ്പിയാലും.

## രണ്ടാംതരം

മാറാഡോന ഇടതുകാലുകൊണ്ടു് പന്തടിക്കുമ്പോൾ ടെലിവിഷൻ സെററിന്റെ മുൻപിലിരിക്കുന്നവരിൽ ചിലരും കളി നേരിട്ടു കണ്ടുകൊണ്ടിരിക്കുന്നവരിൽ പലരും തങ്ങളറിയാതെ ഇടതുകാലു പൊക്കിപ്പോകും. വേറൊരുത്തന്റെ അനുഭൂതി അതേ മട്ടിൽ ദ്രഷ്ടാവിനുണ്ടാകുമ്പോൾ അതിനെ ഇംഗ്ളീഷിൽ 'എംപതി' എന്നു വിളിക്കും. പ്രൊഫസർ എസ്. ഗുപ്തൻനായരുടെ നിഘണ്ടുവിൽ ഇതിനു് 'തദനുഭൂതി' എന്ന തർജ്ജമ നല്കിയിരിക്കുന്നു. സിനിമയിൽ നായകൻ നായികയെ ആലിംഗനം ചെയ്യുമ്പോൾ അതു കണ്ടുകൊണ്ടിരിക്കുന്ന സ്ത്രീയും പുരുഷനും ആശ്ലേഷത്തിലമരുന്നതു് എംപതിയാണ്. സിംപതി—സഹാനുഭൂതി—ഇതിൽനിന്നു വിഭിന്നമാണ്. കഷ്ടപ്പെടുന്നവനെ നോക്കി ദുഃഖിക്കുന്നതു് സഹാനുഭൂതിയത്രേ. സാഹിത്യത്തിൽ എംപതിയും സിംപതിയുമുണ്ടു്. ചടുലമായ ആഖ്യാനത്തിൽ പ്രഗല്ഭനാണ് തുളസി. അദ്ദേഹം മനോരാജ്യം വാരികയിലെഴുതിയ "പുതിയ ശാപം" എന്ന കഥയിൽ ഏതാണ്ടു കിറുക്കനായ ഒരു യുവാവിനെ കാണാം. അവൻ തനിക്കു ദോശ വാങ്ങിക്കൊടുക്കുന്നവനെ അച്ഛനെന്നു വിളിക്കുന്നു. മസാലദോശ വാങ്ങാൻ രണ്ടു രൂപ കൊടുക്കുന്ന മുതലാളിയെ അച്ഛനെന്നു വിളിക്കുന്നു. സ്വന്തം നാട്ടിൽനിന്ന് ഒരു കാറിൽ കയറിപ്പോന്ന അവനെ ഡ്രൈവർ ചതിച്ചു കൊണ്ടുപോന്നതാണെന്നു വിചാരിച്ചു അവന്റെ അമ്മ ബഹളത്തിനെത്തുന്നു. അച്ഛാ എന്ന വിളികേട്ടു് സഹിഷ്ണുത നശിച്ച മുതലാളിയാണ് അവന്റെ തിരോധാനത്തിനു് കാരണക്കാരൻ എന്നു ധരിച്ച അവന്റെ അമ്മ മുതലാളിയെ അമ്പലത്തിൽ വച്ചു ശപിക്കുന്നു. അരക്കിറുക്കന്റെ സ്വഭാവചിത്രീകരണം വിശ്വാസ്യത ഉളവാക്കുന്നു. അവന്റെ ഭ്രാന്തു കണ്ടു് അന്യർക്കുണ്ടാകുന്ന റിയാക്ഷൻ സ്വാഭാവികമത്രേ. ആഖ്യാനത്തിന്റെ ചടുലത ആദരണീയം. പക്ഷേ, എംപതിയുണ്ടോ? ഇല്ല. സിംപതിയോ? അതുമില്ല. ഭ്രാന്തന്റെ തിരോധാനമോ അവന്റെ അമ്മയുടെ ദുഃഖമോ നമ്മളെ ചലിപ്പിക്കില്ല. സാഹിത്യസൃഷ്ടിയുടെ മൂല്യമിരിക്കുന്നതു് ഞാൻ പലപ്പോഴും പറയാറുള്ള ഉൾക്കാഴ്ചയുടെ ആഴത്തിലാണ്. ഇതിന്റെ കുറവാണ് തുളസിയെ രണ്ടാംതരം കഥാകാരനാക്കിമാററുന്നതു്.

* * *

കീററ്സും ഷെല്ലിയും പാടിയപ്പോൾ ബ്രൗണിങ് ഗർജ്ജിച്ചതേയുള്ളു എന്നതു് പ്രസിദ്ധമോ കുപ്രസിദ്ധമോ ആയ ചൊല്ലാണ്. ബ്രൗണിങ് വെറും ഗർജ്ജനക്കാരനാണോ? ആണെങ്കിൽ ആയിക്കൊള്ളട്ടെ. പക്ഷേ, ഇനിപ്പറയുന്നവരികൾ സഹജാവബോധമുള്ള മഹാകവിക്കേ എഴുതാൻ പററൂ. "I see my way as birds their trackless way…In some-time, His good time, I shall arrive. He guides me and the bird." വലിയ എഴുത്തുകാർ. പക്ഷിയെപ്പോലെ സഞ്ചരിച്ചു ലക്ഷ്യത്തിലെത്തുന്നു. കാല്പാടുകൾ മാത്രം നോക്കി സഞ്ചരിക്കുന്നവർ ലക്ഷ്യത്തിലെത്തുന്നില്ല. അവർ അനുകർത്താക്കൾ മാത്രം.

## ഒ. വി. വിജയൻ, ജെ. കൃഷ്ണമൂർത്തി

ജെ. കൃഷ്ണമൂർത്തിയോടു് ഒ. വി. വിജയൻ പറഞ്ഞു: ഇന്നത്തെ പ്രതിസന്ധിക്കു് നവീനതയുണ്ടോ എന്നു് എനിക്കു സംശയം. സ്ഥിരമായ പ്രതിസന്ധി സമകാലിക സ്വഭാവം ആവഹിച്ചിരിക്കുകയല്ലേ? സാന്മാർഗ്ഗികതത്വത്തിനു തകർച്ച വരാൻ കാരണമെന്തു്?

ഇതിനു കൃഷ്ണമൂർത്തി സമാധാനം നല്കി. സാന്മാർഗ്ഗികതത്വത്തിലോ മൂല്യങ്ങളിലോ അല്ല പ്രതിസന്ധി. ബോധമണ്ഡലത്തിലും (Conscious-nesss) ജ്ഞാനത്തിലുമാണ് അതു സംഭവിച്ചിരിക്കുന്നതു്. മനുഷ്യർ ഈ ബോധമണ്ഡലത്തിനു മാററം വരുത്തിയില്ലെങ്കിൽ എല്ലാം യുദ്ധത്തിലവസാനിക്കും. ജ്ഞാനമൊരിക്കലും മനുഷ്യനു പരിവർത്തനം വരുത്തിയിട്ടില്ല. ഇതാണു പ്രതിസന്ധി. ഇരുപത്തയ്യായിരം വർഷങ്ങളായി മനുഷ്യൻ ഇവിടെ ജീവിക്കുന്നു. ഇത്രയും കാലമായിട്ടും അവനു മാററമില്ല. അവനു് ഉത്കണ്ഠയുണ്ടു്, പേടിയുണ്ടു്, നിരാശതയുണ്ടു്, സന്തോഷക്കുറവുണ്ടു്. അവൻ ആക്രമണോൽസുകനാണ്. ഏകാന്തതയുടെ ദുഃഖമുണ്ടു് അവനു്. ഈ ഉത്കണ്ഠയും ഭയവുമൊക്കെയാണ് മനുഷ്യന്റെ ബോധമണ്ഡലം.

തികച്ചും അസ്പഷ്ടമാണ് കൃഷ്ണമൂർത്തിയുടെ ഉത്തരം. മനുഷ്യനു് എങ്ങനെ ഉത്കണ്ഠയും ഭയവും നിരാശതയുമുണ്ടായി എന്ന ചോദ്യത്തിനു് സാംഗത്യമുണ്ടു്. അതിനു മറുപടിയില്ല കൃഷ്ണമൂർത്തിക്കു്. മനുഷ്യന്റെ ബോധമണ്ഡലമെന്നതു് ഉത്കണ്ഠയുടെയും ഭയത്തിന്റെയും മററും സങ്കലനമാണ് എന്നതും ബഹിർഭാഗസ്ഥമായ ചിന്തയാണ്. (വിജയന്റെ ചോദ്യവും കൃഷ്ണമൂർത്തിയുടെ ഉത്തരവും Illustrated Weekly—July 13—19 ലക്കത്തിൽ)

* * *

ജെയിംസ് ജോയിസിന്റെ യുലിസീസ് വായിക്കുകയാണ് ഞാൻ. സിനോപ്ററിക് എഡിഷന്റെ 170-ാം പുറം വരെ എത്തിയപ്പോൾ വായിച്ച ചില വാക്യങ്ങൾ ഇവിടെ കുറിച്ചിടാൻ കൗതുകം.

The son unborn mars beauty: born he brings pain, divides affe-ction, increases care. He is a new male: his growth is his father's decline, his yout[h] [hi]s his fathe[r's] envy, his friend his father's enemy.

[പഴയ പ്രസാധനങ്ങളിൽ He is a male: എന്നേയുള്ളു. new എന്ന വാക്കു് ഇല്ല.]

(ജനിക്കാത്ത മകൻ സൗന്ദര്യത്തിനു കെടുതി വരുത്തുന്നു. ജനിച്ചാൽ അവൻ വേദനയ്ക്കു കാരണക്കാരൻ. സ്നേഹം നശിപ്പിക്കുന്നു. ക്ലേശം വർദ്ധിപ്പിക്കുന്നു. അവൻ ഒരു പുതിയ പുരുഷപ്രജ: അവന്റെ വളർച്ച അച്ഛന്റെ താഴ്ച, അവന്റെ യൗവ്വനം അച്ഛന്റെ അസൂയയ്ക്കുകാരണം, അവന്റെ സ്നേഹിതൻ അച്ഛന്റെ ശത്രു.)

## ബ്രഷ് കൈയിലല്ല

"പിക്കാക്സ് കൊണ്ടെഴുതുന്ന ഈ അസിസ്ററന്റ് സെക്രട്ടറിയാരു്?" കൈയക്ഷരം വിരൂപമായി കണ്ടതുകൊണ്ടു് ദിവാൻ സർ. സി. പി. രാമസ്വാമിഅയ്യർ ഫയലിൽ എഴുതിയ ചോദ്യമാണിതു്. ചീഫ് സെക്രട്ടറി തന്റെ ബന്ധുവിനെ സെക്രട്ടേറിയററിൽ കയററാൻ കാത്തിരിക്കുകയായിരുന്നു. അയാൾ ആ പാവപ്പെട്ട അസിസ്റ്റന്റ് സെക്രട്ടറിയെ ഉടനെ സ്ഥലംമാററി. പകരം സ്വന്തക്കാരനെ കൊണ്ടുവന്നു. വന്നയാൾ കോടാലികൊണ്ടു് എഴുതുന്നവനായിരുന്നു. നിക്കൊലസ് റോറിക്ക് ബ്രഷ് ചായത്തിൽ മുക്കി കൈകൊണ്ടു് ചിത്രങ്ങൾ വരച്ചു. നേരേമറിച്ച് അദ്ദേഹം ചന്തിയിൽ ബ്രഷ് വച്ചുകെട്ടി വരച്ചിരുന്നെങ്കിലോ? ആരറിയുമായിരുന്നു അദ്ദേഹത്തെ? റോയി ചൗദ്രി ശില്പങ്ങൾ നിർമ്മിച്ചതു് കൈകൊണ്ടു്. അസംസ്കൃതവസ്തുവിന്റെ വേണ്ടാത്ത ഭാഗങ്ങൾ മാററാൻ അദ്ദേഹം ഓരോ ചാട്ടം ചാടി ഓരോ കടി നടത്തിയിരുന്നെങ്കിൽ? റോയി ചൗദ്രി എന്ന കലാകാരൻ ഉണ്ടാവുകയില്ലായിരുന്നു. സൈഗാൾ വാ കൊണ്ടുപാടി. അതിനുപകരം അദ്ദേഹം…(ബാക്കി എഴുതാൻ വയ്യ). പിക്കാക്സ് കൊണ്ടു് സാഹിത്യാംഗനയുടെ ദേഹത്തു് വെട്ടുകയും പിറകുവശത്തു വച്ചുകെട്ടിയ ബ്രഷ്കൊണ്ടു് അവളുടെ ശരീരത്തിൽ ചായം തേക്കുകയും മാറി തെല്ലു നേരം നിന്നിട്ടു് ചാടി അവളെ കടിക്കുകയും ചെയ്യുന്നു തൃക്കൊടിത്താനം സുരേന്ദ്രൻ. എന്തിനു് നമ്മൾ പൈങ്കിളിക്കഥകളെ കുററം പറയുന്നു? അവയെക്കാൾ ഹീനമാണ് അദ്ദേഹം ജനയുഗം വാരികയിലെഴുതിയ 'ആറടി മണ്ണു്' എന്ന കഥ. ഒരുത്തൻ വസ്തുവിററു. അയാളുടെ മകൾ തൂങ്ങിച്ചത്തു. മകനെ അന്വേഷിച്ചുനടന്ന അയാളെ കള്ളനായിക്കരുതി പൊലീസ് അറസ്ററുചെയ്തു മർദ്ദിച്ചു. പക്ഷേ പൊലീസ് ഇൻപെക്ടർ അയാളുടെ മകൻ തന്നെയായിരുന്നു. സാഹിത്യത്തിന്റെ പേരിലുള്ള ഈ നൃശംസതയ്ക്കു മാപ്പുകൊടുക്കാൻ വയ്യ.

## "പരിണാമ"ത്തെക്കുറിച്ചു്

സാഹിത്യവാരഫലം പതിവായി വായിക്കുന്ന വെററിനറിഡോക്ടർ മോഹൻ എന്നോടു ചോദിച്ചു James Herriot ന്റെ പുസ്തകങ്ങൾ വായിച്ചിട്ടുണ്ടോ

...നു്. രസകരങ്ങളായ ആ ഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ടെന്ന് ഞാൻ മറുപടി പറഞ്ഞു. വെററിനറി സർജനായ ആ ഗ്രന്ഥകാരൻ മൃഗങ്ങളെ അവതരിപ്പിക്കുന്നതുകണ്ടാൽ നമുക്ക് അവയോടു സ്നേഹം തോന്നും. രചനാവൈദഗ്ദ്ധ്യം കണ്ട് അദ്ദേഹത്തോടു ബഹുമാനമുണ്ടാകും. "സാറിനു മൃഗങ്ങളെ ഇഷ്ടമാണോ?" എന്നു മോഹന്റെ ചോദ്യം വീണ്ടും. "ഇഷ്ടമില്ലെന്നു മാത്രമല്ല, വെറുപ്പുമാണ്. പശുവിനെപ്പോലും എനിക്കു വെറുപ്പാണ്. പട്ടിയുടെ കാര്യം പറയാനുമില്ല. വാതോരാതെ പട്ടി കുരയ്ക്കുന്നതു കേട്ടാൽ തലവേദനയുണ്ടാകുമെനിക്ക്." ഈ മാനസികനില തകരാറുള്ളതാണെന്നു മോഹൻ പറഞ്ഞില്ല. പറഞ്ഞില്ലെങ്കിലും അദ്ദേഹത്തിന്റെ മുഖഭാവം അതു വ്യക്തമാക്കി. "അനിമൽ എക്സ്യുഡേഷൻ' എന്ന നിലയിൽ പാലുപോലും എനിക്കിഷ്ടമല്ല." എന്നും കൂടി ഞാൻ അദ്ദേഹത്തെ അറിയിച്ചു. പക്ഷേ മൃഗങ്ങളെക്കുറിച്ചുള്ള കഥകൾ എനിക്കിഷ്ടമാണ്. തകഴിയുടെ 'വെള്ളപ്പൊക്കത്തിൽ' എന്ന കഥയിലെ പട്ടി മരിച്ചതു് എന്നെ ദുഃഖിപ്പിച്ചു. വ്വാൻ റാമൊൻ ഹീമിനെത്തിന്റെ (Juan Ramon Jimenez 1881—1958. നോബൽ സമ്മാനം 1956-ൽ) Platero and I എന്ന സുന്ദരമായ ഗദ്യകാവ്യത്തിലെ കഴുതയുടെ അന്ത്യം എന്നെ ശോകാകുലനാക്കി. ഫാൻറസിയോടു പലപ്പോഴും അടുത്തു നില്ക്കുന്ന കഥകൾ എം. പി. നാരായണപിള്ള എഴുതുമ്പോൾ, മൃഗങ്ങൾ അവയിൽ പ്രത്യക്ഷപ്പെടുമ്പോൾ എനിക്കു സഹാനുഭൂതി ജനിക്കാറുണ്ട്. അതിനു് ഹേതു കലാവൈദഗ്ദ്ധ്യമത്രേ. എസ്. ജയചന്ദ്രൻനായർ 'കഥയ്ക്കു പിന്നിലെ മനുഷ്യൻ' എന്ന ലേഖനത്തിൽ എടുത്തു കാണിക്കുന്ന 'മൃഗാധിപത്യം' എന്ന കഥയെ സംബന്ധിച്ചും എനിക്കു പറയാനുള്ളതു് ഇതുതന്നെ. ഡി. എഫ്. ഒ. യെ തിന്ന പുലിയെ റെയ്ഞ്ചർ കൊല്ലുന്നില്ല. കോടതി അയാളെ ശിക്ഷിച്ചേക്കും. തോക്കുണ്ടായിരുന്നിട്ടും അയാൾ പുലിയെ വധിച്ചില്ലല്ലോ. സാക്ഷിയായി പുലിയെത്തന്നെ വിളിക്കാമെന്നാണ് പ്രതിയുടെ നിർദ്ദേശം. എം. പി. നാരായണപിള്ളയുടെ തത്ത്വചിന്തയാണ് ഇക്കഥയിലുള്ളതു്. അതു് ജയചന്ദ്രൻനായർ സ്പഷ്ടമായി ആവിഷ്കരിച്ചിട്ടുണ്ട്. മനുഷ്യരെയും മൃഗങ്ങളെയും വിഭിന്നരായി കാണുവാൻ നാരായണപിള്ളയ്ക്കു് കഴിയുകയില്ല. ഈ ഭൂമി മനുഷ്യരുടേതു മാത്രമല്ല. പക്ഷികൾക്കും മൃഗങ്ങൾക്കും മരങ്ങൾക്കും തുല്യമായ അവകാശമുണ്ട്.

എം. പി. നാരായണപിള്ളയുടെ 'പരിണാമം' എന്ന നോവലിനു പൂർവപീഠികയെന്ന നിലയിൽ ജയചന്ദ്രൻനായർ എഴുതിയ ഈ ലേഖനം നോവലിലേക്കും നോവലിസ്റ്റിന്റെ തത്ത്വചിന്തയിലേക്കും പ്രകാശം വീഴ്ത്തുന്നു.

## ഐ.എസ്.നാരായണപിള്ള

അച്ഛനമ്മമാർക്കു മക്കളെക്കുറിച്ചും മക്കൾക്ക് അച്ഛനമ്മമാരെക്കുറിച്ചും ആർജ്ജവത്തോടെ നല്ല വാക്കുകൾ പറയാൻ കഴിയുന്നതാണ് വലിയ ഭാഗ്യം. ഈ ഭാഗ്യം ഈ ലോകത്തു പലർക്കുമില്ല. മകനും മകളും മാതാപിതാക്കന്മാരെ വിമർശിക്കാറില്ല. അതു് അച്ഛന്റെയും അമ്മയുടെയും നന്മകൊണ്ടാണെന്നു കരുതേണ്ടതില്ല. മകൻ അല്ലെങ്കിൽ മകൾ അച്ഛനെ വിമർശിക്കുമ്പോൾ തന്നെത്തന്നെയാണ് വിമർശിക്കുന്നതു്. അതിനാൽ അച്ഛന്റെ എല്ലാ കൊള്ളരുതായ്മകളെയും മനസ്സിലാക്കിക്കൊണ്ടു മകൻ മൗനം അവലംബിക്കുന്നു. തെമ്മാടിയും ആഭാസനുമാണ് അച്ഛനെന്നു മകനു് അറിയാമെന്നിരിക്കട്ടെ. വേറൊരാൾ അതു പറയാൻ മകൻ അനുവദിക്കില്ല. കുടുംബത്തിന്റെ അഭിമാനം സംരക്ഷിക്കാൻ കൂടിയാണതു്. ഇക്കാര്യത്തിൽ മകനെക്കാൾ കൂടുതൽ നിർബ്ബന്ധം മകൾക്കാണ്. മകളുടെ ഭർത്താവു് അവളുടെ അച്ഛനെക്കുറിച്ചു് ദോഷം പറഞ്ഞാൽ അതു സത്യമാണെന്നു് അറിഞ്ഞുകൊണ്ടുതന്നെ അവൾ എതിർക്കാതിരിക്കില്ല. ശണ്ഠകൂടുകയും ചെയ്യും. കുടുംബത്തിന്റെ അഭിമാനമാണ് ഇവിടെയും "പ്രശ്നം" (പ്രശ്നത്തിനു ചോദ്യം എന്ന അർത്ഥമേയുള്ളു. എങ്കിലും മലയാളത്തിൽ പ്രയോഗിക്കുന്ന രീതിയിൽ ഇവിടെ പ്രയോഗിച്ചിരിക്കുന്നു,)

ഈ ഖണ്ഡികയുടെ ആദ്യം പറഞ്ഞമട്ടിൽ ലളിതാംബിക ഭാഗ്യശാലിനിയാണ്. അച്ഛൻ ഐ. എസ്. നാരായണപിള്ളയെക്കുറിച്ച് അവർ അഭിമാനത്തോടെ എഴുതുന്നു. (കലാകൗമുദി—എന്റെ അച്ഛൻ) ഐ. എസ്. നാരായണപിള്ള പ്രഗല്ഭനും സത്യസന്ധനുമായ ഉദ്യോഗസ്ഥനായിരുന്നു. അതെനിക്കു നേരിട്ടറിയാം. അദ്ദേഹത്തിന്റെ ഡിപ്പാർട്ട്മെന്റിൽ ഞാൻ ക്ലാർക്കായി കഴിഞ്ഞുകൂടിയിട്ടുണ്ട്. ദിവാൻ സി. പി. രാമസ്വാമി അയ്യരുടെ ഇഷ്ടാനിഷ്ടങ്ങൾ നോക്കാതെ അദ്ദേഹം നിഷ്പക്ഷചിന്താഗതിയോടെ എഴുതിയ ഉജ്ജ്വലങ്ങളായ "നോട്ടുകൾ" ഞാൻ വായിച്ചിട്ടുണ്ട്. അപ്പോഴൊക്കെ അദ്ദേഹത്തെ ബഹുമാനിച്ചിട്ടുമുണ്ട്. ഒരോർമ്മ. ഞാൻ പബ്ളിക്ലൈബ്രറിയിലെ ഷെൽഫുകൾക്കിടയിൽ പുസ്തകം നോക്കിനടക്കുകയാണ്. പിറകിലൊരു ശബ്ദം "കൃഷ്ണൻനായർ, ഷെല്ലിയുടെ പ്രോസ് വർക്ക്സ് എവിടെയിരിക്കുന്നു?" "അറിഞ്ഞുകൂടാ സർ" എന്ന് എന്റെ മറുപടി. "പിന്നെ നിങ്ങളെന്തിനു് ഇവിടെ ദിവസവും വരുന്നു?" എന്നു കനത്ത ശബ്ദത്തിൽ സ്നേഹത്തോടെയുള്ള ചോദ്യം. ഞാൻ പുസ്തകം കണ്ടുപിടിച്ചുകൊടുത്തു. ഒരു ചിരിയോടെ അദ്ദേഹം പോകുകയുംചെയ്തു. ഫയലുകളുമായി മല്ലിടുന്ന വെറുമൊരു ഉദ്യോഗസ്ഥനല്ല ഐ. എസ്. നാരായണപിള്ളയെന്ന് അപ്പോഴാണ് ഞാൻ മനസ്സിലാക്കിയതു്. പിതൃപിതാമഹബന്ധത്തെ ബന്ധുക്കൾ സംശയത്തോടെ നോക്കുന്ന കാലമാണിതു്. പിതാപുത്രബന്ധവും ശിഥിലം. മകൻ എതിർപ്പിനു തയ്യാറായി നില്ക്കുന്നു. ചിലപ്പോൾ അച്ഛൻ പ്രതികാരത്തിനും. അങ്ങനെയുള്ള കാലയളവിൽ ഒരു മകൾ അച്ഛനെ ബഹുമാനത്തോടും സ്നേഹത്തോടും സംവീക്ഷണം ചെയ്യുന്നതു് എന്നെപ്പോലുള്ളവർക്കു് ആഹ്ലാദദായകമത്രേ.

*　　*　　*

ജർമ്മൻ എക്സ്പ്രഷനിസ്റ്റ് നാടകകർത്താവു് കൈസറിന്റെ Coral എന്ന നാടകത്തിൽ ഒരു കഥാപാത്രം: "Father and son strain away from one another. It is always a struggle of life and death.

## പത്രാധിപരോടു ചോദിക്കട്ടെ

സാഹിത്യവാരഫലം എന്ന ഈ പംക്തി 1968-ലാണ് മലയാളനാടു വാരികയിൽ ആരംഭിച്ചതു്. അക്കാലത്തു് വാരികയിൽവന്ന ഒരു 'നവീനകഥ' എനിക്കു് ഒട്ടും മനസ്സിലായില്ല. ആയിടെ ഞാൻ മലയാളനാട്ടു് ഓഫീസിൽ ചെന്നപ്പോൾ പത്രാധിപരോടു ചോദിച്ചു: "...എന്ന ചെറുകഥയുടെ അർത്ഥമെന്താണ്?" പത്രാധിപർ കൈമലർത്തിയിട്ടു പറഞ്ഞു: "എനിക്കും അറിഞ്ഞുകൂടാ." സൂര്യഗോപൻ മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ "ജന്മദിനം" എന്ന കഥ മൂന്നു തവണ വായിച്ചിട്ടും എനിക്കൊന്നും മനസ്സിലായില്ല. അപ്പോഴാണ് മേല്പറഞ്ഞ സംഭവം ഓർമ്മവന്നതു്. ചീഫ് സബ്ബ് എഡിറ്റർ കെ. സി. നാരായണൻ എന്റെ ഉത്തമ സുഹൃത്താണ്. അദ്ദേഹത്തിനൊരു കത്തയച്ചു നോക്കട്ടെ പ്രിയപ്പെട്ട വായനക്കാരേ. അദ്ദേഹം അർത്ഥം പറഞ്ഞുതരികയാണെങ്കിൽ ഞാനിതിനെക്കുറിച്ചു പിന്നീടു് എഴുതിക്കൊള്ളാം. ഇപ്പോഴത്തെ നിലയിലാണെങ്കിൽ "പടച്ചവനാണെ എനിക്കിതു മനസ്സിലായില്ല". അലക്സാണ്ടറുടെ പ്രതിമയെടുത്തു് ഒരുത്തൻ ഒരു കിഴവനെ കൊല്ലാൻ പോകുന്നുപോലും. കൊല്ലുന്നില്ല. അലക്സാണ്ടർക്ക് ഇതു വേണം. അയാൾ ചോരപ്പുഴ ഒഴുക്കിയവനല്ലേ. സൂര്യഗോപന്റെ പ്രതികാരനിർവ്വഹണം നന്നായി.

## ഭാഗ്യക്കേട്

ചായക്കടയിൽ കയറി ഓഡർ ചെയ്യുന്നു: "പഞ്ചാരക്കുട്ടി ഒരു സ്ട്രോങ് ചായ" നമ്മൾ കേൾക്കെ ചായ കൊണ്ടുതരുന്ന പയ്യൻ അകത്തോട്ടു വിളിച്ചുപറയുന്നു "ഒരു ലൈററ് കോഫി, വിത്തൗട്ട്" ആരെടാ പ്രമേഹരോഗി എന്ന മട്ടിൽ മററുള്ളവർ തുറിച്ചുനോക്കുമ്പോൾ നമ്മൾ ലജ്ജിച്ചു തല കുനിക്കുന്നു. വിത്തൗട്ട് കാപ്പി കുടിച്ചുകൊണ്ടുപോകുന്നു. മഴ പെയ്യുകയില്ല എന്നു പറഞ്ഞു് കുടയെടുക്കാതെ പോയാൽ മഴ പെയ്യും. മഴയുണ്ടാകുമെന്നു കരുതി കുടയും ചേർത്തുപോയാൽ മഴ പെയ്യുകയില്ല. പേരു കേട്ട വാരികയല്ലേ നല്ല കഥ കാണുമെന്നു വിചാരിച്ചു വായിച്ചാൽ എല്ലാക്കഥകളും പവറുകളായിരിക്കും. ലിററിൽ മാഗസിൻ! ഇതിലെവിടെ നല്ല കഥ എന്ന വിചാരത്തോടെ ദൂരെയെറിയുന്നു അതു്. വായിക്കു. ചിലപ്പോൾ കഥാരത്നങ്ങൾ കാണും. നമ്മൾവിചാരിക്കുന്നതുപോലെയല്ല ഒന്നും ഈ ലോകത്തു നടക്കുന്നതു്.

# ആരോടും പരിഭവമില്ലാതെ

(25-ാം പേജിൽനിന്നു തുടർച്ച)

അദ്ദേഹത്തെ വണങ്ങാൻ തുടങ്ങി. ഒരോരുത്തരും ഒന്നുമുതൽ പത്തുവരെ സ്വർണ്ണനാണയങ്ങൾ ആ സ്വർണ്ണത്തളികയിൽ ആദരപൂർവ്വം അർപ്പിക്കുന്നത് ഞങ്ങൾ കണ്ടു. അതിനെ 'നസ്രാണ' നല്കുക എന്നാണ് അവിടെ പറയുന്നത്. ഓരോ തവണയും നൈസാം ആ സ്വർണ്ണനാണയങ്ങളെടുത്ത് തന്റെ ഷേർവാണിയുടെ ഇരുവശത്തുമുള്ള കീശകളിൽ ഇട്ടുണ്ടായിരുന്നു. എല്ലാപേരിൽനിന്നും നസ്രാണ കിട്ടിയ ഉടനെ കിഴവൻ എഴുന്നേററു. പക്ഷേ, എണീററു നില്ക്കാൻ പററിയില്ല. ഷേർവാണിയിലെ കീശകളിൽ തുലാക്കണക്കിനു കുനിച്ചുകൂടിയിരുന്ന സ്വർണ്ണനാണയങ്ങളുടെ ഭാരം താങ്ങാൻ മൂപ്പർക്കു ശേഷിയില്ലായിരുന്നു. ഹുസൈനും സുൾക്കാരരും ഉടനെ അടുത്തെത്തി ഓരോ കീശയും താങ്ങിപ്പിടിച്ച് 'ഹിസ് എക്സാൾട്ടഡ്' ഹൈനസ്സിനെ എഴുന്നേല്പിച്ചു. കൊച്ചുകുട്ടികൾ വൃദ്ധന്മാരുടെ വേഷംകെട്ടി സ്റേറജിൽ വരുമ്പോൾ നടക്കാറുള്ളതുപോലെ രാജാധിരാജൻ കുനിപ്പിടച്ചു നടന്നു കാറിൽക്കയറി നൂറുകിലോ പവനുമായി അന്തർദ്ധാനം ചെയ്തു.

നൈസാമിന്റെ ഔദ്യോഗിക മഹിഷി ഒരു മനോരോഗിയായിരുന്നു. അവർ കാറിൽക്കയറി നഗരത്തിൽ ഒരു റോന്തുചുററും. വലിയ കടകളുടെ മുൻപിൽ കാറു നിറുത്തി, അവിടെയുള്ള വിലപിടിച്ച ആഭരണങ്ങളും വസ്ത്രങ്ങളും വാങ്ങിക്കൊണ്ടുപോകും. കടക്കാരൻ കൊട്ടാരത്തിലേക്കു ബില്ലയയ്ക്കും. ഒന്നുരണ്ടു തവണ നൈസാം പണംകൊടുത്തു. അതിനുശേഷം ഒരു ഫർമാൻ പ്രസിദ്ധീകരിച്ചു. മഹിഷി വാങ്ങുന്ന സാധനങ്ങളുടെ വില കൊട്ടാരത്തിൽനിന്നും മേലിൽ നല്കുകയില്ല എന്ന്. അന്നുമുതൽ ഹൈദരാബാദിലെ പൊലീസുകാർ ധനവാന്മാരായി. കച്ചവടക്കാർ ഒത്തുചേർന്ന് ഒരു മാമൂൽ സമ്പ്രദായം ഏർപ്പെടുത്തി. മഹിഷി കൊട്ടാരത്തിനു പുറത്തിറങ്ങുമ്പോൾ നഗരം മുഴുവൻ പൊലീസ് വിസിൽ ശബ്ദംകൊണ്ട് മുഖരിതമാവും. എല്ലാ കടകളും ഉടനടി അടച്ചു ബന്തവസ്സുചെയ്യും. മഹിഷി കറെ ചുററിക്കറങ്ങിയശേഷം ഇന്നു ഛുട്ടി (ഒഴിവു) ദിവസമായിരിക്കും എന്നു പറഞ്ഞ് മടങ്ങിപ്പോവും.

ഹൈദരാബാദിലെ ഏററവും പ്രമുഖ കച്ചവടകേന്ദ്രം അബിഡ്റോസ് എന്ന സ്ഥലമാണ്. ഒരിക്കൽ ഞങ്ങൾ ഒന്നുരണ്ടുപേർ ഒരു കടയിൽ ചില സാധനങ്ങൾ വാങ്ങാൻ കയറിയപ്പോൾ വിസിലടി ബഹളവും കടയുടെ വാതിലുകളെല്ലാം ബന്ധിക്കുന്നതും കണ്ടു. ഉടമസ്ഥൻ ഞങ്ങളെ ആശ്വസിപ്പിച്ചു. മഹിഷിയുടെ റോന്തുചുററലാണെന്നും മടങ്ങിപ്പോവുമ്പോൾ വിസിലടി ഉണ്ടാവുമെന്നും ഭയപ്പെടേണ്ട എന്നും. അങ്ങനെയാണ് ഇക്കാര്യം കിംവദന്തിയല്ല വാസ്തവമാണെന്ന് എനിക്കു മനസ്സിലായത്.

ഒരിക്കൽ ഡെൽഹി പൊളിററിക്കൽ ഡിപ്പാർട്ടുമെന്റ് മേധാവി ഹൈദരാബാദ് സന്ദർശിച്ചപ്പോൾ അയാളെ സന്തോഷിപ്പിക്കാനായി നൈസാം സുമ്രുദ്മഹാൻ എന്ന ഒരു തിയേററിൽ പ്രസിദ്ധ നർത്തകിയായ സിതാറയുടെ ഒരു നൃത്തപരിപാടി നടത്തി. നൈസാമും സായ്പും മുൻനിരയിൽ. ഞങ്ങളെപ്പോലെ ക്ഷണിക്കപ്പെട്ടവർ പിന്നിൽ മുകളിൽ ബാൽക്കണിയിൽ ഡെനാനാ. അതായത് അന്തപ്പുരസ്ത്രീകൾ. അവരിൽ പ്രമുഖ, മഹിഷിതന്നെയായിരുന്നു. സിതാറയുടെ നൃത്തം അതിന്റെ ആസ്വാദ്യതരമായ സന്ദർഭത്തിലെത്തിയപ്പോൾ ''ഉരുപ്പാരം'' ഓടിച്ചിരുന്ന നൈസാമും ഒരു വഃ വ: ആക്രോശിച്ചു. അതു കേട്ടയുടനെ ബാല്ക്കണിയിൽനിന്നു ഒരു പറ പച്ചത്തെറി ഉറുദുവിൽ. മഹിഷിയുടെ രോഷഗർജ്ജനത്തോടുകൂടിയ അട്ടഹാസവും. നൈസാം ആകെ ചുരുണ്ടുകൂടുന്നതു കണ്ടു ഞങ്ങളെല്ലാം വിഷണ്ണരായി. സായിപ്പിന് ഉറുദു അറിയുമായിരുന്നോ എന്ന് അറിയില്ല. നിമിഷത്തിനുള്ളിൽ നൈസാം സ്ഥലംവിട്ടു. പിറകെ സെനാറയും. അതിനുശേഷം പരിപാടി അത്യന്തം ആസ്വാദ്യകരമായി തുടർന്നു.

നൈസാമിനു രണ്ട് ആൺമക്കളായിരുന്നു. ആസംജായും മോസംജായും. പാരമ്പര്യമനുസരിച്ച് ആസംജായെ prince of Berar(ബീറാർ രാജകുമാരൻ) എന്നാണറിയപ്പെട്ടിരുന്നത്. ഒരുകാലത്തു അന്നത്തെ മദ്ധ്യപ്രവിശ്യ (C P)യിലെ ബീറാർ പ്രദേശം നൈസാമിന്റേതായിരുന്നു. ബ്രിട്ടീഷുകാരുമായുണ്ടായ ഒരു കലഹത്തിനുശേഷം ബീറാർ മദ്ധ്യപ്രവിശ്യയുടെ ഭാഗമായി. പക്ഷേ, നൈസാമിന്റെ അനന്തരാവകാശിയെ Prirce of Berar(ബീറാർ രാജകുമാരൻ) എന്നു പറഞ്ഞുകൊള്ളുവാൻ ബ്രിട്ടീഷുകാർ സമ്മതിച്ചിരുന്നു. ചെറുപ്പത്തിലേ വഴിതെററിയ ആ രാജകുമാരനു നൈസാം ചെലവിനു കൊടുക്കില്ല എന്നു ശഠിച്ചു. അത്ര ധൂർത്തനും ധാരാളിയും വ്യഭിചാരിയും ആയിരുന്നു അയാൾ. ആസംജാ റെസിഡന്റുമായി ബന്ധപ്പെട്ട് ഒരുമാസപ്പടി കരസ്ഥമാക്കി. പക്ഷേ, അത് അയാൾക്ക് അഞ്ചു ദിവസത്തേക്കു മതിയായിരുന്നില്ല. ലോകം മുഴുവനും നടന്ന് അയാൾ കടംവാങ്ങാൻ തുടങ്ങി. ഒരു കാലത്ത് അയാൾ നൈസാം ആകുമല്ലോ എന്നു ധരിച്ച് അയാൾക്കു കടം കൊടുക്കാൻ വ്യാപാരികൾ മടിച്ചില്ല. അങ്ങനെ ലോകത്തിലെ ഏററവും വലിയ കടക്കാരനായിട്ടാണ് അയാൾ മരിച്ചത്. അയാൾ നൈസാം ആയതുമില്ല.

രണ്ടാമത്തെ പുത്രനായ മോസംജാ ചെറുപ്പത്തിൽത്തന്നെ സകല ദുർഗ്ഗുണങ്ങളുടേയും മൂർത്തിയായിത്തീർന്നു. തുർക്കിയിൽനിന്നും ലോകൈക സുന്ദരിയായ നിലൂഫർ രാജകുമാരിയെയാണ് അയാൾ വിവാഹം കഴിച്ചത്. ആ പ്രായത്തിൽത്തന്നെ ഭാര്യയെ തൃപ്തിപ്പെടുത്താനുള്ള ശേഷി അയാൾക്കു നശിച്ചിരുന്നു. പാവം നിലൂഫർ രഹസ്യവേഴ്ചകളിൽ ഏർപ്പെട്ടിരുന്നതിൽ അതിശയിക്കാനില്ലല്ലോ. കുറേക്കാലം കഴിഞ്ഞ് ധാതുരഹിതനായ മോസലിനെ പരിത്യജിച്ച് അവർ തുർക്കിയിലേക്കു മടങ്ങിപ്പോയി.

ഉസ്മാനെന്ന നൈസാം ഒരു നല്ല കവിയായിരുന്നു. ഉർദുവിൽ അദ്ദേഹം രചിച്ചിട്ടുള്ള കവിതകൾ അനശ്വരമാണെന്നു ഉർദു പണ്ഡിതർ അഭിപ്രായപ്പെട്ടിരുന്നു. പിശുക്കനും ദുർമ്മോഹിയും ഭൂതദയാരഹിതനുമായ ഉസ്മാൻ എങ്ങനെ ഇത്ര സർഗ്ഗസ്വഭാവമുള്ള കവിതകൾ എഴുതി എന്നത് ഇന്നും ചോദ്യ ചിഹ്നമാണ്.

(തുടരും)

---

# എം. കൃഷ്ണൻനായരുടെ പത്മനാഭനെപ്പററി

(22-ാം പേജിൽനിന്നു തുടർച്ച)

എന്നു ഞാൻ സമ്മതിക്കുന്നു. എന്നാലും...

ഇനി കൃഷ്ണൻനായരുടെ കാര്യംതന്നെ പറയട്ടെ. കൃഷ്ണൻനായർ എറണാകുളം മഹാരാജാസ് കോളേജിൽ പ്രൊഫസറായിരുന്ന കാലത്ത് അദ്ദേഹത്തിന്റെ ക്ലാസ്സുകൾ കേൾക്കുവാൻ ആ കോളേജിലെ മററു ക്ലാസ്സുകളിൽനിന്നു മാത്രമല്ല നഗരത്തിലെ വേറെ കോളേജുകളിൽനിന്നുപോലും വിദ്യാർത്ഥികൾ തങ്ങളുടെ ക്ലാസ്സുകൾ കട്ട് ചെയ്ത് വരാറുള്ളതായി ഞാൻ കേട്ടിട്ടുണ്ട്. ഈ കാര്യത്തെ ആനുഷംഗികമായി സ്പർശിച്ചതിനുശേഷം താൻ ആത്മപ്രശംസ ചെയ്യുകയാണ് എന്നു വിചാരിക്കരുതേ എന്ന് അദ്ദേഹം എവിടെയോ എഴുതിയത് ഞാൻ വായിച്ചതായോർക്കുന്നു. കൃഷ്ണൻനായർ തന്നെക്കുറിച്ചുതന്നെ ഇങ്ങനെ എഴുതി എന്ന കാരണത്താൽ അദ്ദേഹം അസാധാരണമായ കഴിവുകളുള്ള ഒരു അദ്ധ്യാപകനായിരുന്നു എന്ന സത്യം സത്യമല്ലാതായിത്തീരുമോ? ഒരിക്കലുമില്ല.

ഞാൻ കൂടുതലെഴുതിപ്പോയി. നിറുത്തട്ടെ. കൃഷ്ണൻനായർ, ഭാവിയിൽ ഞാനെഴുതിയേക്കാവുന്ന കഥകളെക്കുറിച്ച് എത്തന്നെ മോശമായെഴുതിയാലും—അദ്ദേഹം അങ്ങനെ വിദ്വേഷത്തിന്റെ അടിസ്ഥാനത്തിൽ എഴുതുന്ന ആളാണ് എന്നല്ല ഞാൻ പറയുന്നത്—എനിക്ക് പരാതിയില്ല. മലയാളത്തിലെ മറേറതൊരു കഥാകൃത്തിന്റെമേൽ ചൊരിഞ്ഞതിനേക്കാളും വലിയ പ്രശംസാവചനങ്ങൾ അദ്ദേഹം പലപ്പോഴുമായി എന്റെമേൽ ചൊരിഞ്ഞിട്ടുണ്ട്. എനിക്കതിൽ സന്തോഷമുണ്ട്; നന്ദിയുമുണ്ട്. ''വിജ്ഞന്മാരഭിനന്ദിച്ചേ വിജ്ഞാനം സാധുവായ്‌വരൂ'' എന്നു വിശ്വസിക്കുന്ന ഒരുവനാണ് ഞാൻ.